പ്രതിവാരപ്രഭാഷണം (The Sermon for the Week)

# ത്യാഗം ജീവിതവിജയത്തിനുള്ള ഏകമാർഗ്ഗം

(എം. ററി.)

കൊടുപ്പിൻ; എന്നാൽ നിങ്ങൾക്കു കിട്ടും. അമർത്തി കുലുക്കി കവിയുന്നൊരു നല്ല അളവു നിങ്ങളുടെ മടിയിൽ തരും; നിങ്ങൾ അളക്കുന്ന അളവിനാൽ നിങ്ങൾക്കും അളന്നുകിട്ടും.

(വി. ലൂക്കോസ് 6: 38)

ഈ ക്രിസ്തീയപ്രമാണം ലോകത്തിന്റെ പ്രമാണത്തിനു കടകവിരുദ്ധമാണ്. കിട്ടാവുന്നിടത്തോളം കൈവശപ്പെടുത്തുകയും കഴിയുമെങ്കിൽ ഒട്ടും തന്നെ കൊടുക്കാതെ കഴിച്ചുകൂട്ടുകയും ചെയ്യണമെന്നുള്ളതാണു ലോകത്തിന്റെ പ്രമാണം. കൊടുക്കുന്നതു വെറും നഷ്ടമായിട്ടാണു ലോകം എണ്ണുന്നത്. എത്രമാത്രം ദാനം ചെയ്യുന്നുവോ അത്രമാത്രം ദാതാവിന്റെ സമ്പത്തു കുറഞ്ഞുപോകുമെന്നുള്ള കണക്കുകൂട്ടൽ ഒരു വിധത്തിൽ ശരിയാണ്. എന്നാൽ അങ്ങനെയുള്ള കണക്കുകൂട്ടലിൽ ജീവിതത്തിന്റെ മൗലികമായ ഒരു ധാർമ്മികപ്രമാണം നിശ്ശേഷം അവഗണിക്കപ്പെടുകയാണു ചെയ്യുന്നത്. ആ ധാർമ്മികപ്രമാണം നാം കൊടുക്കുന്നതനുസരിച്ചാണു നമുക്കു കിട്ടുന്നത് എന്നുള്ളതാണ്. ഇതു ശരിയാണോ എന്നും പ്രായോഗികമാണോ എന്നും നാം ചിന്തിക്കുന്നതു കൊള്ളാം.

ധനസമ്പാദനത്തെയോ, പണം, വസ്തുമയമായ മറ്റു വിഭവങ്ങൾ എന്നിവയുടെ കൊടുക്കൽവാങ്ങലിനെയോ മാത്രം ബാധിക്കുന്ന ഒരു പ്രമാണമല്ല ഇത്. മനുഷ്യന്റെ എല്ലാ താലന്തുകളുടെയും വിനിയോഗത്തെയും ആകമാന ജീവിതത്തെയും ബാധിക്കുന്ന ഒരു പ്രമാണമാണ്. ജീവിതത്തെ മുഴുവൻ ഭരിക്കുന്ന ഉദ്ദേശം ഏതാണെന്നുള്ളതാണു പ്രശ്നം. ധനം, ജ്ഞാനം, അധികാരം, സ്വാധീനശക്തി എന്നിവയെല്ലാം തന്നെ പ്രധാനമായി ഏതുദ്ദേശത്തോടുകൂടിയാണു നാം സമ്പാദിക്കുകയും വിനിയോഗിക്കുകയും ചെയ്യുന്നത്? നമ്മുടെ സ്വകാര്യമായ സുഖത്തിനും സുരക്ഷിതത്വത്തിനുമായി അവയെ കൂടുതൽ കൂടുതൽ ആർജ്ജിക്കുകയും അടക്കിവയ്ക്കുകയുമാണോ നമ്മുടെ ഉദ്ദേശം, അതോ നമ്മുടേതുപോലെ തന്നെ മറ്റുള്ളവരുടെയും അഭ്യുദയത്തിനാണോ? സ്വാർത്ഥരഹിതമായ ഉദ്ദേശത്തോടുകൂടി കൊടുക്കുന്നതു കൂടുതൽ ലഭിക്കുന്നതിനുള്ള ഒരു മുഖാന്തിരമായി ഭവിക്കും. എത്രമാത്രം കൊടുക്കുന്നു എന്നുള്ളതിനേക്കാൾ പ്രധാനമായിട്ടുള്ളതു നാം ഏതു മനോഭാവത്തോടുകൂടി കൊടുക്കുന്നു എന്നുള്ളതാണ്. കേവലം സ്വാർത്ഥപരമായ ഔദാര്യപ്രകടനം ഇക്കാലത്ത് ഒരു സാധാരണ കാര്യമാണ്. സ്വന്തതാല്പര്യങ്ങളെ മുൻനിർത്തി ഉദാരസംഭാവനകൾ നൽകുന്ന പലരുണ്ട്. അങ്ങനെയുള്ളവർ ഒന്നും കൊടുക്കാത്തവരേക്കാൾ നല്ലവരായിരുന്നേക്കാം. എന്നാൽ ഉദ്ദേശശുദ്ധിയില്ലാത്ത ഔദാര്യം ശ്ലാഘനീയമല്ല. അതു ദാതാവിനു സൗഭാഗ്യകരവും ആയിത്തീരുന്നതല്ല.

ആധുനികജീവിതത്തിന്റെ അധികഭാഗവും ധനം സമ്പാദിക്കുന്നതിനും വർദ്ധിപ്പിക്കുന്നതിനുമുള്ള പ്രയത്നങ്ങളിൽ ചെലവഴിക്കപ്പെടുന്നു. ധനവും ധനംകൊണ്ടു കരസ്ഥമാക്കാവുന്ന സുഖസൗകര്യങ്ങളും സമൃദ്ധിയായ ജീവിതത്തിന് ഏറെക്കുറെ ആവശ്യവും സഹായകവുമാണെന്നുള്ളതിനു സംശയമില്ല. എന്നാൽ ധനത്തിന്റെ വർദ്ധനവു പലപ്പോഴും മനുഷ്യരെ അതിൽ തന്നെ വ്യാപൃതരാക്കുകയും ധനമൊഴിച്ചുള്ള മറ്റെല്ലാം മൂല്യങ്ങളെയും അവഗണിക്കുവാൻ തക്കവണ്ണം അവരെ ധനത്തിന് അടിമകളാക്കുകയും ചെയ്യുന്നതായിട്ടാണു കാണുന്നത്. സാധാരണമായി ജീവിതവിജയത്തെ നിർണ്ണയിക്കുന്നതു ധനത്തിന്റെ കൂടുതൽ കാവനുസരിച്ചാണ്. ചുരുങ്ങിയ സമയംകൊണ്ടു കൂടുതൽ ധനം സമ്പാദിക്കുവാനുള്ള മാർഗ്ഗങ്ങളാണു മിക്കവരും ആരായുന്നത്. മാതാപിതാക്കന്മാർ തങ്ങളുടെ സന്താനങ്ങളെ ഇങ്ങനെയുള്ള മാർഗ്ഗങ്ങളിൽ തിരിച്ചുവിടുവാൻ ഉത്സുകരാണ്. ഇപ്രകാരമുള്ള മാർഗ്ഗനിർദ്ദേശത്തിന്റെയും പ്രചോദനത്തിന്റെയും ഫലമായി യുവാക്കന്മാർ ഏറ്റവും ലാഭകരമായ ജീവിതവൃത്തി തെരഞ്ഞെടുക്കുവാൻ നിർബന്ധിതരായിതീരുന്നു. ഞാൻ ലോകത്തിനു നൽകാവുന്ന ഏറ്റവും വലിയ സംഭാവന അല്ലെങ്കിൽ സേവനം എന്താണെന്നുള്ളതിനേക്കാൾ എനിക്ക് ഏറ്റവും അധികം ധനം സമ്പാദിക്കുവാനുള്ള മാർഗ്ഗം ഏതാണെന്നുള്ളതാണു പലരുടെയും ചിന്താഗതി. ചുരുക്കിപ്പറഞ്ഞാൽ “കിട്ടണം കിട്ടണം എന്നുള്ളതാണ്” പരമലക്ഷ്യം; കൊടുക്കുവാനുള്ള മനോഭാവം വിരളമാണ്.

ലോകത്തിൽ കൂടുതൽ സമാധാനവും സംതൃപ്തിയും അനുഭവിക്കുന്നതു കൂടുതൽ ധനമുള്ളവരാണോ എന്നു സംശയമാണ്. ധനസമൃദ്ധിക്കിടയിൽ ദയനീയമായ അരിഷ്ടത അനുഭവിക്കുന്ന ധനികന്മാരെക്കൊണ്ടു നിറഞ്ഞ ഒരു ലോകമാണ് ഇത്. അഹംഭാവംനിമിത്തം അവർ സ്വയം പര്യാപ്തത ഭാവിക്കുന്നെങ്കിലും അവരുടെ ഉള്ളു പൊള്ളയാണ്. യഥാർത്ഥമായി അവർ ആരെയും സ്നേഹിക്കുന്നില്ല; അതുകൊണ്ട് ആരും അവരെയും യഥാർത്ഥമായി സ്നേഹിക്കുന്നില്ല. കൊടുക്കുന്നവർക്കേ കിട്ടുകയുള്ളു എന്നുള്ള പ്രമാണം സ്നേഹത്തെസംബന്ധിച്ചും ശരിയാണ്. പല ധനികന്മാരും അവരുടെ ധനത്തെ മാത്രമാണു സ്നേഹിക്കുന്നത്.

ഇങ്ങനെയുള്ളവരുടെ ജീവിതത്തിന്റെ ശൂന്യത മനസ്സിലാക്കിയിട്ടാണു കർത്താവു പറഞ്ഞത് “കൊടുപ്പിൻ, നിങ്ങൾക്കു കിട്ടും” എന്ന്. ‘നിങ്ങൾക്കു സമൃദ്ധിയായ ജീവിതത്തിന്റെ അനുഭവം വേണമെന്നുണ്ടെങ്കിൽ നിങ്ങൾ കൊടുക്കുവാൻ പഠിക്കണം’? നമ്മുടെ കർത്താവു ഇപ്രകാരം ഉപദേശിക്ക മാത്രമല്ല ചെയ്തത്. തന്റെ ജീവിതം താൻ ഉപദേശിച്ച പ്രമാണത്തിന്റെ ഉത്തമമാതൃക ആയിരുന്നു. തനിക്കുണ്ടായിരുന്നതെല്ലാം മറ്റുള്ളവർക്കായി താൻ ബലികഴിച്ചു. മുഴുവൻ സമയവും താൻ മറ്റുള്ളവർക്കായി ചെലവഴിച്ചു. പകലെല്ലാം സുവിശേഷം പ്രസംഗിച്ചും രോഗികളെ സുഖപ്പെടുത്തിയും നന്മചെയ്തുകൊണ്ടു താൻ സഞ്ചരിച്ചു. രാത്രിയിൽ പോലും വിശ്രമത്തിനുള്ള അവസരം തനിക്കു ലഭിച്ചില്ല. അതിരാവിലെ പ്രാർത്ഥിക്കാൻ വിജനസ്ഥലത്തേക്കു പോയ കർത്താവിനെ പ്രഭാതമാകുന്നതിനു മുമ്പേതന്നെ

---

സമാജത്തിന്റെയോ, സംഘടനയുടെയോ വിജയം സുനിശ്ചിതമാണ്. സണ്ടേസ്കൂൾ സമാജത്തിന് അത്തരത്തിലുള്ള കമ്മിററിയും ജനറൽ സെക്രട്ടറിയും ലഭിച്ചിട്ടുള്ളതുകൊണ്ടായിരിക്കണം ഓരോ വർഷം കഴിയുന്തോറും വർദ്ധിച്ചുവരുന്ന ആയവ്യയ കണക്കുകൾ പ്രസിദ്ധീകരിപ്പാൻ അതിനു സാധിച്ചുവരുന്നത്. സമാജത്തിനും, പ്രസിദ്ധീകരണശ്രമങ്ങൾക്കും വിജയം ആശംസിക്കുവാൻ സന്തോഷമുണ്ട്.

# വിശദദീപം

## കർമ്മകാണ്ഡം

(പുത്തൻകാവ് മാത്തൻതരകൻ)

### അപരാധിനി

XV

തന്നുടെ വർഗ്ഗത്തിൻ ചിത്ത കാഠിന്യവും
ദുർന്നയതന്ത്രത്തിൻ പദ്ധതിയും
തെല്ലൊന്നു ചിന്തിക്കെ കാരുണ്യരൂപന്റൊ
രുമുഖം നന്നേ വിവർണ്ണമായി
പാപി നിന്നുടെ പാപത്തേക്കാളുമാ
പ്പാതകന്മാരുടെ വഞ്ചനകൾ
ദുരിതപാലനാം യേശുമഹേശനു
ദുസ്സഹദുഃഖദമായിത്തോന്നി.
താഴെത്തറയിതു കുനിഞ്ഞിരുന്നംബുജ
ത്തണ്ടെതിർത്തൻവിരൽത്തുമ്പിനാലെ
സർവ്വാന്തര്യാമിയന്നായൂതന്മാരുടെ
ദുർവ്വിചാരങ്ങളശേഷമെണ്ണി
മണ്ണിലെഴുതിനാൻ മർത്യർക്കജ്ഞാതമാം
വർണ്ണത്തിൽ വിണ്ണോർക്കു വായിക്കുവാൻ
മാനവനന്ദന മൌനത്തെക്കണ്ടഭി-
മാനംപെരുത്ത ജനങ്ങളെല്ലാം
പേർത്തു പേർത്തുച്ചത്തിലാരവം കൂട്ടിനാർ
പാണി കുടഞ്ഞു ബലപ്പെടുത്തി
ഹാമൂർത്തിവേഗത്തിൽ വന്നെങ്കിലെന്നോർത്താ-
പ്പൂമൃദുഗാത്രിയാൾ തത്രവാഴ്കെ
കട്ടിക്കരിങ്കല്ലിൻ ചില്ലികണക്കററു
കത്തിക്കൊടുംമുനയെന്നപോലെ
തന്നുടെ കണ്ണിനു നേർക്കുവരുന്നതായ്
കുന്നൽമിഴിയാൾക്കു തോന്നുകയായ്
കാറണിക്കുന്തളം പൊട്ടിത്തലയോട്ടി
കീറിത്തകർന്നു നുറുങ്ങുകയായ്
പാണികൾകൊണ്ടു തടുക്കാൻ തുടങ്ങിനാ
ളാണിപോലുള്ള ശിലാഖണ്ഡങ്ങൾ
നെഞ്ചിലൂടാഞ്ഞാഞ്ഞിറങ്ങിയാക്കല്ലുകൾ
ചെഞ്ചോരച്ചോലകൾ തീർക്കുകയായ്.
ചന്ദ്രകലയൊത്ത തൂനെററി പൊട്ടിപ്പോയ്
ചാഞ്ചാട്ടം ചില്ലീയുഗം മുറിഞ്ഞു
നാസിക ദൂരെത്തെറിച്ചുപോയ് ചെഞ്ചുണ്ടു
നാലായ്പ്പൊടിഞ്ഞു തൂങ്ങിക്കിടന്നു.
കുന്ദപ്പൂപോലുള്ള ദന്തങ്ങളോരോന്നും
കല്ലുകൾതട്ടിയൊടിഞ്ഞടർന്നു.
കണ്ണുപൊടിഞ്ഞു കവൾത്തടം കീറിപ്പോയ്
കൈവിരലെല്ലാമൊടിഞ്ഞുപോയി.
മുട്ടുകൾ പൊട്ടിത്തകർന്നു തുടയുടെ
മാംസമടർന്നു പൊഴിഞ്ഞുവീണു.
നിൽക്കുവാൻ ത്രാണിയില്ലാതവളാടിനാൾ
ദിക്കെല്ലാം ചുററുന്നതായിത്തോന്നി.
വേദനയോതുവാൻ നാക്കുപൊങ്ങാതെയായ്
നാദമില്ലാതെയായ് കണ്ഠത്തിങ്കൽ.
ഘോരമാം കാററിലുലയുന്ന വല്ലിപോൽ
നാരിയാൾ ചാകാതെ ചത്തുനിൽക്കേ
"നിങ്ങളിൽപ്പാപമില്ലാത്തോരീത്തന്വിയേ
നിർഭയം കല്ലെറിയട്ടെ മുമ്പേ"
തൻമുഖംപൊക്കിക്കഥിക്കയായ് ശ്രീയേശു-
തമ്പുരാൻ യൂദകുലങ്ങളോടായ്.

---

ശിഷ്യന്മാർ തിരക്കി പുറപ്പെട്ടുമായിരുന്നു. അത്രയധികം ആളുകൾ തന്നെ കാണുവാൻ തിരക്കുകൂട്ടിയിരുന്നു. തന്റെ ശക്തി മുഴുവനും മനുഷ്യരുടെ സേവനത്തിനു സമർപ്പിക്കപ്പെട്ടിരുന്നു. എപ്പോഴും തന്നിൽനിന്നു ശക്തി പ്രവഹിച്ചുകൊണ്ടിരുന്നു. ജനക്കൂട്ടത്തിൽ വച്ച് വിശ്വാസത്തോടുകൂടി തന്നെ സ്പർശിച്ച രോഗിണിയായ സ്ത്രീക്കു തന്റെ ശക്തി അനുഭവപ്പെട്ടു. തന്റെ ജീവനെ പോലും മനുഷ്യരക്ഷക്കു മറുവിലയായി താൻ കൊടുത്തു. പരിപൂർണ്ണമായ ഈ സ്വയവിസ്മൃതിയുടെയും സ്വയത്യാഗത്തിന്റെയും ഫലം ലോകത്തിന്റെ മുഴുവന്റെയും രക്ഷയാണ്. താൻ സൗഭാഗ്യം അനുഭവിച്ചു; മററുള്ളവരെ സൗഭാഗ്യത്തിലേക്കു നയിച്ചു. നമ്മുടെ ജീവിതവും ഫലപ്രദമായിത്തീരുവാനുള്ള ഏകമാർഗ്ഗം കർത്താവിന്റെ ആത്മാവിനെ പ്രാപിക്കുക എന്നുള്ളതാണ്. അതിനുള്ള ശക്തി നമ്മിൽ അധിവസിക്കുന്ന കർത്താവുതന്നെയാണ് നമുക്കു നൽകുന്നത്. താൻ ചെയ്തതുപോലെ ത്യാഗത്തിൽക്കൂടി ധന്യരായിത്തീരുവാനും മററുള്ളവരെ ധന്യരാക്കിത്തീർക്കുവാനും നമുക്കും കൃപ ലഭിക്കട്ടെ.

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ. 1. രാജാ. 19. 19—21.**

ദൈവം മനുഷ്യനെ പിടിക്കുന്നതിനുപയോഗിക്കുന്ന ആയുധങ്ങളെല്ലാം ഒരേ രീതിയിലല്ല നിർമ്മിക്കപ്പെട്ടിരിക്കുന്നതു്. ഒരു വല മനുഷ്യൻ തകർത്തു കടന്നുപോയാൽ മറ്റൊന്നിൽ അവൻ പിടിക്കപ്പെടുന്നതായി എത്ര എത്ര അനുഭവങ്ങളാണു സാക്ഷിക്കുന്നതു്. പ്രസംഗങ്ങൾ, തിരുവെഴുത്തുകൾ, രോഗം അങ്ങിനെയുള്ള ഓരോ അപകടങ്ങൾ എന്നിവ ഓരോന്നും മുഖാന്തിരങ്ങളാകാറുണ്ടു്. അതുപോലെ മററു പലതും. ഏലിയായുടെ സ്ഥാനത്തേക്കു് ഏലിശാ വിളിക്കപ്പെട്ടിരിക്കുകയാണു്. അവരിരുവരും പ്രതീക്ഷിച്ചിരുന്ന ഒരു കാര്യമായിരിക്കുകയില്ല അതു്. ദൈവം ഈ വാചകങ്ങളിൽ കൂടെ നമ്മെ വിളിക്കുന്നുണ്ടോ എന്നു ചിന്തിച്ചുനോക്കുക. ഇടയന്റെ നേതൃത്വം വിസ്മരിച്ചു കാട്ടുകയറിയ ആടിനെപ്പോലെ നമ്മിലെത്രപേർ ദൈവത്തിന്റെ നേതൃത്വം ത്യജിച്ചു കാട്ടുകയറിയിരിക്കുന്നു. നാം തിരിച്ചുചെല്ലുവാനും തന്റെ വിളി നാം കൈക്കൊള്ളുവാനും അവിടുന്നു് നോക്കിയിരിക്കുന്നു. "കണ്ടാലും ഞാൻ നിന്റെ അടുക്കലേക്കു വരുന്നു. നീ എന്റെ ദൈവമായ കർത്താവല്ലോ" എന്നു പറവാൻ ആർക്കു കഴിയും.

**ചൊവ്വാ. 1. രാജാ: 21. 1—16.**

നാം ഏലിയാവിന്റെ ജീവിതത്തെപ്പററിയാണു ചിന്തിച്ചുകൊണ്ടിരിക്കുന്നതു്. അതിനിടയിൽ ശാഖാചംക്രമണം ചെയ്തു് ഇതരഭാഗങ്ങളിലേക്കു കടക്കുന്നതു പക്ഷേ ക്രമവിരുദ്ധമായി തോന്നിയേക്കാം. എന്നാലും ഇന്നത്തെ വേദഭാഗത്തെപ്പററി സംഗ്രഹമായിട്ടെങ്കിലും ചിന്തിക്കുന്നതു പ്രയോജനകരമായിരിക്കുമെന്നു തോന്നുന്നു. നാബോത്തിന്റെ മുന്തിരിത്തോട്ടത്തിനു വേണ്ടിയുള്ള അഹാബിന്റെ ദുരാഗ്രഹം, അതിനു കൂട്ടുനിന്ന ഈസെബേലിന്റെ നയം ഇവ രണ്ടും പ്രത്യേകം ചിന്താർഹമാണു്. ദുരാഗ്രഹം നിമിത്തം വ്യക്തികൾ മുതൽ രാഷ്ട്രങ്ങൾ വരെ എന്തെല്ലാം അക്രമങ്ങൾ നടത്തുന്നു എന്നു ചിന്തിച്ചാലും. അഹാബിന്റെ സഹധർമ്മിണിയായ ഈസെബേൽ നീതിപൂർവ്വകമായ ഒരു നില സ്വീകരിച്ചിരുന്നു എങ്കിൽ എത്ര നന്നായിരുന്നു. ഭാര്യാഭർത്തൃജീവിതം പരസ്പരം ബഹുമുഖങ്ങളായ സഹകരണത്തിനു വഴി നൽകുന്നുണ്ടു്. എന്നാൽ ദൈവത്തിന്റെ പരമമായ അഭീഷ്ടം വിസ്മരിച്ചു് പരസ്പരം പ്രീതിപ്പെടുത്തുവാൻ ശ്രമിക്കുന്നതു മൂലം വരുന്ന അനർത്ഥങ്ങൾ എത്ര വലുതു്?

**ബുധൻ. 1. രാജാ: 21. 17—19.**

കർമ്മേൽ മലമേൽ വച്ചും തുടർന്നും നടന്ന സംഭവങ്ങൾ കഴിഞ്ഞിട്ടു നാളുകൾ എത്രയായി എന്നു നാമറിയുന്നില്ല. ഈ നാളുകൾ ഏലിയാവിനു മിക്കവാറും ദുഃഖപൂർണ്ണമായിരുന്നിരിക്കണം. ദൈവത്തിന്റെ ഇഷ്ടം വിഗണിച്ചതിനാൽ അവനു വന്ന അധഃപതനം അവൻ ഖേദപൂർവ്വം മനസ്സിലാക്കി. ഉന്നതസ്ഥാനങ്ങളിൽ ഇരിക്കുന്നവർ ചെയ്യുന്ന ഒരു അധമകൃത്യംമൂലം എത്ര വലിയ ആഴത്തിലേയ്ക്കാണു പതിക്കുന്നതു്. ശിഷ്യസമൂഹത്തിൽ പ്രഥമസ്ഥാനം വഹിച്ചിരുന്ന യൂദായിക്കു പററിയ വീഴ്ച ഓർക്കുക. ഏലിയാ ഒരവസരത്തിൽ അനുസരണമില്ലായ്മ കാണിച്ചു എങ്കിൽ അവൻ അതേപ്പററി ദുഃഖിച്ചു. ദൈവം വീണ്ടും അവനെ വിളിച്ചപ്പോൾ മടികൂടാതെ അവൻ അനുസരിക്കുകയാണു ചെയ്തതു്. രാജശക്തിയേയോ ദുഷ്ടയായ രാജ്ഞിയേയോ അവൻ ഭയപ്പെട്ടില്ല. അങ്ങനെ ഏലിയാവിനു് അവന്റെ കളങ്കം കഴുകിക്കളവാൻ ദൈവം അവനു് ഒരവസരം നൽകി. ഏകാന്തതയിൽ അവൻ നയിച്ച ജീവിതം അവനു പ്രയോജനശൂന്യമായിപ്പോയില്ല.

**വ്യാഴം. 1. രാജാ. 21: 20—22.**

ദൈവനിർദ്ദേശപ്രകാരം പുറപ്പെട്ട ഏലിയാ—ദൈവത്തിന്റെ ദൂതൻ—അഹാബിനെ നാബോത്തിന്റെ മുന്തിരിത്തോട്ടത്തിൽവച്ചു കണ്ടെത്തി. അതേ, തന്റെ അധർമ്മംമൂലം അവൻ സമ്പാദിച്ച മുന്തിരിത്തോട്ടത്തിൽവച്ചു തന്നെ. ദൈവത്തിന്റെ ദൂതൻ നിന്നെയും എന്നെയും എവിടെവച്ചായിരിക്കും കണ്ടുമുട്ടുന്നതു്? മദ്യശാലയിലോ, വേശ്യാഗൃഹത്തിലോ എവിടെവച്ചായിരിക്കും? ദൈവത്തിന്റെ ആജ്ഞയെ അവഗണിച്ചു ഏദൻതോട്ടത്തിലെ പഴം പറിച്ചു തിന്ന ആദാമിനെ "ആദമേ, ആദമേ, നീ എവിടെ?" എന്നു ചോദിച്ച ദൈവത്തിന്റെ ശബ്ദം നമ്മെയും വിളിച്ചു പിൻതുടരുന്നുണ്ടു്. അധർമ്മം നേരിട്ടു പ്രവർത്തിക്കുന്നതിനുള്ള നിന്റെ മടിമൂലം നിന്റെ അറിവോടും സമ്മതത്തോടുംകൂടെ മറെറാരുവൻ നിന്റെപേർക്കു പ്രവർത്തിച്ചിട്ടുണ്ടോ? പ്രവർത്തിച്ചവനെക്കാൾ കൂടുതൽ ഉത്തരവാദിത്വം പ്രവർത്തിപ്പിച്ചവനാണെന്നു് ഓർത്തുകൊള്ളുക.

**വെള്ളി. 1. രാജാ. 21: 23—29.**

ഏലിയായുടെ പ്രവചനം ഏതാണ്ടു് അക്ഷരപ്രകാരം നിറവേറി എന്നാണു നാം ചരിത്രത്തിൽനിന്നു മനസ്സിലാക്കുന്നതു്. അഹാബിന്റെ ഭാഗികമായ അനുതാപംമൂലം സംഭവിപ്പാനിരുന്ന ദുർവ്വിധിയെ ഒന്നു നീട്ടിവയ്ക്കുവാൻ മാത്രം അവനു സാധിച്ചു. രാമോത്തിലെ ഗിലയാദിൽ വച്ചു് അസ്ത്രം ഏററു അഹാബു മരിച്ചു. അവൻ സഞ്ചരിച്ചിരുന്ന രഥത്തിൽ വീണ രക്തം കഴുകിക്കളഞ്ഞിട്ടു നായ്ക്കൾ അതു നക്കിക്കുടിക്കുകയും ചെയ്തു. ഈസബേലിന്റെ അന്ത്യം വിവരിക്കേണ്ട ആവശ്യമില്ല. അവരുടെ പുത്രനും മറെറാരന്ത്യം ലഭിച്ചില്ല. ഒരു അധർമ്മകൃത്യംനിമിത്തം ഒരു കുടുംബത്തിനു മുഴുവൻ വന്ന അന്ത്യം എത്ര ഭയങ്കരമായിരിക്കുന്നു. ഈ ചിത്രം നമ്മുടെ മുമ്പാകെ ഇരുന്നിട്ടും ഇന്നും തത്തുല്യമായി പ്രവർത്തിക്കുന്ന അഹാബുമാരും ഈസബേലുകളുമുണ്ടു്. അവർ ഒരു കാര്യം ഓർത്തുകൊള്ളട്ടെ. ദൈവം തന്റെ വാഗ്ദത്തങ്ങളെ നിറവേററുന്നതിൽ വിശ്വസ്തനാണെങ്കിൽ അതുപോലെതന്നെ തന്റെ ശാസനകളെയും നിറവേററുന്നതിൽ വിശ്വസ്തനാണു്.

**ശനി. 2. രാജാ. 1: 1—4**

അഹാബിന്റെ കാലശേഷം പുത്രൻ അഹസ്യാവു രാജാവായി. ഭീരുവും സുഖപ്രിയനുമായിരുന്ന രാജാവു വിപ്ലവകക്ഷികളെ അമർച്ചചെയ്യുവാൻ യാതൊരു ശ്രമവും ചെയ്യാതെ അലസമായി ജീവിതം നയിച്ചുപോന്നു. ശത്രുക്കളെ നേരിടാതിരുന്നതുകൊണ്ടു മാത്രം അപകടംകൂടാതെ ജീവിപ്പാൻ അവനു സാധിച്ചില്ല. മരണത്തിന്റെ അമ്പുകൾ ഏതു രക്ഷാകേന്ദ്രത്തിൽവച്ചും നമ്മെ പിടികൂടുമല്ലോ. രാജകൊട്ടാരത്തിന്റെ മുകളിലത്തെ നിലയിൽനിന്നു് അദ്ദേഹം താഴെ വീണു ശയ്യാവലംബിയായിത്തീർന്നു. അപകടവേളയിൽ ദൈവത്തെ വിസ്മരിച്ചു നാം ശരണപ്പെടുന്ന പല രക്ഷാകേന്ദ്രങ്ങളും കണ്ടേക്കാം. അവയെല്ലാംതന്നെ നമുക്കു അപകടകാരണമായിത്തീരുന്നു. രാജാവു് ആ സമയത്തു അരുളപ്പാടു ചോദിക്കുവാൻ ബാൽസെബൂബിന്റെ അടുക്കലേക്കാണാളയച്ചതു്. യഥാ രാജ: തഥാ പ്രജ: പിതാവിനെപ്പോലെയുള്ള പുത്രനും ബാൽ ആരാധകനായ അഹാബിന്റെ പുത്രൻ മറെറാരു ദേവനെ ശരണം പ്രാപിച്ചതു സ്വാഭാവികമായിരുന്നു. ദൈവഭയത്തിൽ പരിശീലിപ്പിക്കപ്പെടാത്ത കുഞ്ഞുങ്ങൾ കാട്ടുകേറിപ്പോകുന്നതിനുള്ള വലിയ ഉത്തരവാദിത്വം മാതാപിതാക്കൾക്കത്രേ.

# ഓർത്തഡോക്സ് സിറിയൻ സൺഡേസ്കൂൾ സമാജം

ജനറൽ സെക്രട്ടറി ഫാദർ കെ. ഡേവിഡ് ബി. എ. ബി. ഡി. പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന 1952–53–ലെ വാർഷിക റിപ്പോർട്ടിൻ്റെ സംഗ്രഹം താഴെ ചേർക്കുന്നു.

“യോനാൻ്റെ പുത്രനായ ശിമോനേ നീ ഇവരിൽ അധികമായി എന്നെ സ്നേഹിക്കുന്നുവോ.......എൻ്റെ കുഞ്ഞാടുകളെ മേയിക്കുക. യോഹ. 21–15

കുഞ്ഞാടുകളെ മേയിക്കുവാനുള്ള ചുമതല നമ്മുടെ കർത്താവ് വി. പത്രോസിനു നൽകുന്നതായി ഇവിടെ കാണുന്നു. വി. സഭയ്ക്കു നൽകുന്ന ഒരു കല്പനയാകുന്നു. പ്രഥമവും പ്രധാനവുമായ ഒരു സ്ഥാനമത്രേ കുഞ്ഞാടുകൾക്കു നമ്മുടെ കർത്താവു നൽകിയിട്ടുള്ളതു്. കുഞ്ഞുങ്ങളെ എൻ്റെ അടുക്കൽ വരുവാൻ വിടുവിൻ അവരെ തടയരുതു് — ദൈവരാജ്യം ഇപ്രകാരമുള്ളവരുടേതാകുന്നു. എന്നിങ്ങനെ കുഞ്ഞുങ്ങൾക്കുള്ള സ്ഥാനത്തെപ്പററി ഒന്നിലധികം പ്രാവശ്യം കർത്താവു കല്പിച്ചിട്ടുണ്ടു്. സഭാംഗങ്ങളെ വഴി നടത്തുന്ന കാര്യത്തെപ്പററി കല്പിക്കുമ്പോൾ കുഞ്ഞുങ്ങളുടെ കാര്യം പ്രഥമമായി കരുതണമെന്നത്രേ കർത്താവു വി. പത്രോസിനോടു അരുളിച്ചെയ്യുന്നതു്.

കർത്താവിൻ്റെ കല്പനയെ അദരിച്ചു ക്രിസ്തീയ സഭകൾ എല്ലാംതന്നെയും ബാലപരിശീലനത്തിനു സമുന്നതമായ ഒരു സ്ഥാനമത്രേ ഇക്കാലത്തു നൽകിവരുന്നതു്. ക്രിസ്തീയ സഭകൾ മാത്രമല്ല ഓരോ രാഷ്ട്രങ്ങളും ബാലവിദ്യാഭ്യാസത്തിൽ ചെലുത്തുന്ന ശ്രദ്ധയും ചെലവിടുന്ന ധനവും ശ്രദ്ധാർഹമാകുന്നു. നമ്മുടെ സഭയും ഓരോ വർഷം ചെല്ലുന്തോറും സൺഡേസ്കൂൾ വേലയുടെ മാഹാത്മ്യം കൂടുതൽ കൂടുതലായി ഗ്രഹിച്ചുവരുന്നു, എന്നുള്ളതു് ചാരിതാർത്ഥ്യജനകമാണു്.

1952–ലെ വാർഷികയോഗം 1127 മേടം 22–ാം നു- ഞായറാഴ്ച മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ മഹനീയ അദ്ധ്യക്ഷതയിൽ വാഴൂർ പ്രൈമറി സ്കൂളിൽവച്ചു നടത്തപ്പെട്ടു. തദവസരത്തിൽ മെ· സി, ഐ. നൈനാൻ ബി. എ. എൽ. ററി. എം. ഐപ്പ് ബി. എ. എൽ. ററി. എന്നവരുടെ ശ്രദ്ധേയമായ ഓരോ പ്രസംഗങ്ങളും, സമ്മാനാർഹരായവർക്കുള്ള സമ്മാനദാനവും ഉണ്ടായിരുന്നു. എസ്സ്. എസ്. എഫ്. സി. പാസായ 46 പേർക്കു സർട്ടിഫിക്കേററുകൾ നൽകപ്പെട്ടു.

തന്നാണ്ടു പ്രവർത്തനങ്ങൾ കൂടുതൽ ഊർജ്ജിതപ്പെടുത്തുന്നതിനുവേണ്ടി ഓരോ ഭദ്രാസനത്തിലും ഹെഡ്മാസ്റ്ററന്മാരുടെ ഓരോ സമ്മേളനം വിളിച്ചുകൂട്ടി കാര്യക്ഷമമായ നടത്തിപ്പിനു വേണ്ട പല കാര്യങ്ങളും ആലോചിച്ചു തീർച്ചപ്പെടുത്തി.

### സെൻട്രൽ അദ്ധ്യാപക യോഗങ്ങൾ

സെൻട്രൽ അദ്ധ്യാപകയോഗങ്ങൾ കഴിഞ്ഞ കൊല്ലത്തെ വിധം നടത്തുവാൻ ഈ വർഷം കഴിഞ്ഞില്ല. അതിനുള്ള പ്രധാന കാരണം ജനറൽ സെക്രട്ടറിയുടെ അസൗകര്യമായിരുന്നു. എങ്കിലും കോട്ടയം ഭദ്രാസനത്തിൽ വെള്ളൂക്കുട്ട, കുമരകം എന്നീ സ്ഥലങ്ങളിലും നിരണം ഭദ്രാസനത്തിൽ നിരണം, കരുവാററ എന്നീ സ്ഥലങ്ങളിലും തുമ്പമൺ മെത്രാസനത്തിൽ മുള്ളനിക്കാട്, കീക്കൊഴൂർ, തുമ്പമൺ വടക്കേക്കര എന്നീ സ്ഥലങ്ങളിലും വച്ചു് ഇക്കൊല്ലം യോഗം നടത്തപ്പെട്ടു. കുമരകം യോഗത്തെ തുടർന്നു അദ്ധ്യാപകന്മാർ വേമ്പനാട്ടു കായലിലേക്കു് ഒരു വിനോദയാത്രപോകയും ഒരു ഗ്രൂപ്പു ഫോട്ടോ എടുക്കുകയും ചെയ്തു. പാമ്പാടി സെൻട്രൽ അദ്ധ്യാപകയോഗം ടേം തോറും ക്രമമായി നടത്തുന്നതിനു അതിൻ്റെ ചുമതലക്കാർ യത്നിച്ചു വരുന്നുണ്ടു്. അദ്ധ്യാപകയോഗം നടത്തുന്നതിനു സഹായിച്ചിട്ടുള്ള എല്ലാ പള്ളിക്കാരോടും ഞങ്ങൾ അതീവ കൃതജ്ഞരാണു്.

### അദ്ധ്യാപക സമ്മർക്ലാസ്സ്

കഴിഞ്ഞ പതിനൊന്നു ദിവസങ്ങളായി അദ്ധ്യാപകസമ്മർ ക്ലാസ്സുകൾ സ്ഥലം ഹൈസ്കൂളിൽവച്ചു് നടന്നുവരികയാണു്. ക്രമമായി അതിൽ സംബന്ധിച്ചിരുന്ന 60 പേരിൽ 35 പേർ സ്ഥിരതാമസക്കാരായിരുന്നു. പഴയനിയമചരിത്രം, പൌലൂസിൻ്റെ ലേഖനങ്ങൾ, സഭാചരിത്രം, സഭയും കൂദാശകളും, ബാലമന:ശാസ്ത്രം ആദിയായ വിഷയങ്ങളെ പരാമർശിച്ചുള്ള ക്ലാസ്സുകളായിരുന്നു എടുത്തതു്. ക്ലാസ്സുകൾ എടുത്തു സഹായിച്ച വന്ദ്യ ദിവ്യശ്രീ. പി. ഇ. ദാനിയേൽ റമ്പാൻ, ഇ. മാത്യൂസ റമ്പാൻ, ഫാദർ ഏ. ററി· ഗബ്രിയേൽ, എം. വി. ഏബ്രഹാം ആദിയായവരോടുള്ള കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളട്ടെ. സ്ഥിരതാമസക്കാരുടെ താമസസൗകര്യത്തിനുവേണ്ടി ഹൈസ്കൂൾ അനുവദിച്ചു തരികയും 100 രൂപാ ഗ്രാൻറു തന്നു സഹായിക്കുകയും ചെയ്തിട്ടുള്ള സ്കൂൾ മാനേജരോടും സ്ഥലം സൺഡേസ്കൂൾ അധികൃതരോടും ഞങ്ങൾക്കുള്ള നന്ദി നിസ്സീമമാകുന്നു. ക്ലാസ്സുകളിൽ സംബന്ധിച്ച എല്ലാവരും കുമ്പസാരിച്ചു വി. കുർബാന അനുഭവിക്കുകയുണ്ടായി. ഞങ്ങളുടെ താമസസമത്തു വിഭവസമൃദ്ധമായ ചായസൽക്കാരംമൂലം ഞങ്ങളോടുള്ള സ്നേഹവാത്സല്യം പ്രദർശിപ്പിച്ച തെക്കേടത്തു താഴേതിൽ കുടുംബാംഗങ്ങളോടും സൺഡേസ്കൂളിൻ്റെ അഭിമുഖ്യത്തിൽ കാപ്പിസൽക്കാരം നടത്തിയ പള്ളി കമ്മററിക്കാരോടും ഞങ്ങൾ വളരെ കടപ്പെട്ടിരിക്കുന്നു.

### വാർഷിക പരീക്ഷകളും സമ്മാനങ്ങളും

പതിവുപോലെ വാർഷിക പരീക്ഷയും മത്സര പരീക്ഷയും ഇക്കൊല്ലവും നടന്നു. S. S. F. C. പരീക്ഷയ്ക്കു ഇക്കൊല്ലം 102 പേർ ചേർന്നിരുന്നു. അവരിൽ 52 പേർ പാസ്സായി. സർട്ടിഫിക്കെററിനു അർഹരായിട്ടുണ്ടു്. അവരിൽ പി. എ. മത്തായി പാമ്പാടി സമുദായത്തിൽ 1–ാമതും വി. പി. തോമസ് വളഞ്ഞവട്ടം രണ്ടാമതും, 8–ാം ക്ലാസ്സിൽ ഒ. പി. തോമസ് വടക്കൻ മണ്ണൂർ 1—ാമതും, പി. ഐ. മേരിക്കുട്ടി V. G. M. വാകത്താനം രണ്ടാമതും, 7–ാം ക്ലാസ്സിൽ കെ. ജി. ശമുവേൽ ആറാട്ടുപുഴ 1—ാമതും, കെ. സി. അന്നാമ്മ കുണ്ടറ, പി. കെ. ജോസഫ് മാന്തിളിർ എന്നിവർ രണ്ടാമതും, 6–ാം ക്ലാസ്സിൽ കോശി എൻ. കൊച്ചുകോശി ഒന്നാമതും, കെ. യു. എബ്രഹാം വെള്ളത്തൂരുത്തി രണ്ടാമതും, 5–ാം ക്ലാസ്സിൽ ററി. ജെ. അന്നമ്മ ഏലിയാച്ചാപ്പൽ (കോട്ടയം) ഒന്നാമതും, ജേക്കബു പി. ഐപ്പു പുത്തൻകാവു രണ്ടാമതും പാസ്സായി, സമ്മാനാർഹരായിട്ടുണ്ടു്. കഴിഞ്ഞ വർഷം സമ്മാനം ലഭിച്ച പി· എ. മത്തായി, കോശി എൻ. കൊച്ചുകോശി എന്നീ രണ്ടു കുട്ടികൾ ഇക്കൊല്ലവും സമ്മാനത്തിനു അർഹരായതിൽ അവരെ പ്രത്യേകം അഭിനന്ദിക്കുന്നു. സമ്മാനത്തിനുവേണ്ടി കൈപ്പട്ടൂർ മി. സി. കെ. തേരകത്തും, വഞ്ചിത്ര മി. പി. കെ. തോമസും ഗണ്യമായ ഓരോ തുക സംഭാവന ചെയ്തു് സമാജത്തെ സഹായിച്ചിട്ടുണ്ടു്. അവർ രണ്ടു

പേരോടുമുള്ള നിർവ്യാജമായ നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു.

പരിശീലനക്ലാസ്സിനോടു അനുബന്ധിച്ച് ഒരു പ്രസംഗമത്സരവും ഇക്കൊല്ലം നടത്തി. അതിൽ മാക്കാംകുന്ന് ഏബ്രഹാം വറുഗീസ് ഒന്നാമനും, വയലത്തല മി. റ്റി. ജി. ജോർജ്ജ് രണ്ടാമനും വിജയിച്ച് മാർ പീലക്സീനോസ് മെമ്മോറിയൽ സമ്മാനത്തിനു അർഹരായിട്ടുണ്ട്.

### സൺഡേസ്കൂൾ പ്രസ്സ്

കഴിഞ്ഞ ഏതാനും വർഷങ്ങളായി സൺഡേസ്കൂളിൽ നിന്നും വ്യക്തികളിൽനിന്നും പിരിഞ്ഞുകിട്ടിയ തുകകൊണ്ട് സമാജത്തിനു ഒരു പ്രസ്സ് വാങ്ങാൻ കമ്മിററി തീരുമാനിക്കുകയും അതിൻപ്രകാരം 3000 രൂപായ്ക്കു ഒരു പ്രസ്സും 1000 രൂപായ്ക്കു് മററുപകരണങ്ങളും വാങ്ങാൻ ഏർപ്പാടു ചെയ്കയും ചെയ്തു എന്നുള്ളതു് ചാരിതാർത്ഥ്യജനകമായ ഒരു സംഗതിയായി ഞങ്ങൾ കരുതുന്നു. പെട്ടെന്നു ഇതു് സാധിതപ്രായമായതു സഭാഭക്തനായ ചേപ്പാട്ടു ഏവരത്തു കിഴക്കേതിൽ മി. മാത്യു 500 രൂപാ സംഭാവന ചെയ്തതുകൊണ്ടാണ്. അദ്ദേഹത്തിന്റെ സഹായത്തെ ഞങ്ങൾ കൃതജ്ഞതാപുരസ്സരം സ്മരിക്കുന്നു. 1000 രൂപാകൂടി പ്രസ്സ് നടത്തിപ്പു സംബന്ധിച്ചു വേണ്ടിവരും. അതു കടം എടുക്കേണ്ടതായും വരും. ഇതു കൂടാതെ ഷയർ എടുക്കാത്ത സ്കൂളുകളെല്ലാം 25 രൂപായുടെ ഷയർ എടുക്കുന്നപക്ഷം ഈ കടം ഒരു കൊല്ലംകൊണ്ട് വീട്ടുവാൻ സാധിക്കുന്നതാണ്. അതിനു ഇനിയും പല സ്കൂളുകാരും മുതിരുമെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു.

### വരവു ചെലവ്

പൂർണ്ണമായ കണക്ക് ഓഡിററു ചെയ്തു പിന്നാലെ പ്രസിദ്ധപ്പെടുത്തുന്നതാണ്. 1 ണ. പിരിവിനത്തിൽ ഇക്കൊല്ലം 926 രൂ. 4 ണ. 6സ. ലഭിച്ചിട്ടുണ്ട്. ഇതു് മുൻകൊല്ലങ്ങളെക്കാൾ ഏകദേശം 100 രൂപായോളം കൂടുതലാണ്. പള്ളിയിലെ കാണിക്ക ഇനത്തിൽ 372രൂ. 6ണ. 9സ. ലഭിച്ചിട്ടുണ്ട്. 54 പള്ളികളിൽനിന്നുമാത്രമേ പിരിവു കിട്ടിയിട്ടുള്ളു. മാന്യ വൈദികർ ഇക്കാര്യത്തിൽ ശ്രദ്ധ പതിച്ചിരുന്നെങ്കിൽ കുറയാതെ 500 രൂപാ കിട്ടാൻ യാതൊരു പ്രയാസവും ഉണ്ടാകയില്ലായിരുന്നു. സംഭാവനകൾ, ബുക്കഡിപ്പോ ലാഭം ആദിയായ ഇനങ്ങൾ ഉൾപ്പെടെ ഇക്കൊല്ലം ആകെ 2792 രൂ. 5ണ. 9സ. വരവുണ്ടു്.

# മദ്യനിരോധനം പ്രായോഗികമോ?

[റ്റി. സി.]

മദ്യപാനം ശീലിച്ചിരുന്നവരായ ഏതാനുമാളുകൾ ഏതോ ആത്മപ്രചോദനം കൊണ്ടു തങ്ങൾ മേലാൽ മദ്യപിക്കുകയില്ലെന്നു പള്ളിക്കു മൂന്നു വലത്തുവച്ച് പ്രതിജ്ഞ ചെയ്യുകയും മററു മദ്യപന്മാരെ അപ്രകാരം ചെയ്യുന്നതിനു പ്രേരിപ്പിച്ച് അവരുടെ സംഘത്തിൽ ആൾ ചേർക്കുകയും ചെയ്തുവരുന്നതായി തലവടി എന്ന സ്ഥലത്തെ ഒരു റിപ്പോർട്ടു മനോരമയിൽ കാണുകയുണ്ടായി. മദ്യപന്മാരുടെ നൈസ്സൂക്കുമൂലം അവിടത്തെ കള്ളുഷാപ്പുകളിൽ കള്ളിനു ചെലവില്ലാതായിത്തീർന്നിരിക്കുന്നതിനാൽ ഷാപ്പുടമകൾക്കു് അനല്പമായ വിഷാദമുണ്ടായിരിക്കുന്നതായും പറയപ്പെടുന്നു.

നാടും വീടും മുടിക്കുന്ന മദ്യപാനം നിയമം മൂലം നിരോധിക്കുന്നതിനു് മഹാത്മജിയുടെ മഹത്തായ ഉപദേശത്താൽ പ്രചോദിതമായ കോൺഗ്രസ്സ് ഗവണ്മെൻറു് പരിശ്രമിച്ചുകൊണ്ടിരിക്കുകയാണല്ലോ. ചില സ്ഥലങ്ങളിലെല്ലാം മദ്യനിരോധനപദ്ധതി നടപ്പാക്കാനുള്ള നടപടി കൈക്കൊണ്ടു കഴിഞ്ഞുമിരിക്കുന്നു.

എന്നാൽ മദ്യനിരോധനം നിയമം മൂലം നടപ്പാക്കാൻ സാദ്ധ്യമല്ലെന്നു വാദിക്കുന്നവരുണ്ട്. അമേരിക്കയിൽ ആ പദ്ധതി പരാജയപ്പെട്ടതു് അവർ ദൃഷ്ടാന്തമായി ചൂണ്ടിക്കാണിക്കും. ഇൻഡ്യയിൽത്തന്നെ മദ്യനിരോധനമേർപ്പെടുത്തപ്പെട്ടിട്ടുള്ള സ്ഥലങ്ങളിൽ നൂറുശതമാനവും വിജയകരമാണെന്നു് ഈ പദ്ധതിയുടെ പ്രയോക്താക്കൾ അവകാശപ്പെടുകയില്ലെന്നാണ് എതിരാളികളുടെ വാദം. രാജ്യത്തിന്റെ ധനാഗമമാർഗ്ഗങ്ങളിൽ മർമ്മപ്രധാനമായ മദ്യഷാപ്പുകൾ നിറുത്തണമെന്നു് ഈ ആദർശവാദികൾ പറയുന്നതു ബുദ്ധിഭോഷത്വമാണെന്നും അവർ പറയും.

ഇങ്ങനെയൊക്കെയാണെങ്കിലും മദ്യപാനാസക്തരായ ആളുകൾ ആ ദുഷ് പരിചയത്തിൽ നിന്നു് എങ്ങനെയെങ്കിലും പിന്തിരിയാനിടയാകുകയാണെങ്കിൽ അവർക്കും അവരുടെ കുടുംബത്തിനുമുണ്ടാകുന്ന ഐശ്വര്യസമൃദ്ധി എതിരാളികളെ ഉത്തരം മുട്ടിക്കുന്ന ഒരു വസ്തുതയാണ്. മദ്രാസ് ഗവണ്മെൻറിന്റെ മദ്യനിരോധനപ്രസ്ഥാനത്തോടു ശക്തിയായ എതിരഭിപ്രായമുണ്ടായിരുന്ന ഒരാൾ പറഞ്ഞതിപ്രകാരമാണ്:—"മദ്രാസിലെ പാവങ്ങൾക്കു മാത്രമല്ല, ഇടത്തട്ടുകാർക്കു പോലും മദ്യനിരോധനം അനല്പമായ ഐശ്വര്യം കൈവരുത്തിയിട്ടുണ്ടെന്നുള്ളതിൽ എനിക്കു യാതൊരു സംശയവുമില്ല. നിർദ്ധനരും തൊഴിലാളികളുമായ ആളുകളുടെ കുടിലുകളിലും മാടങ്ങളിലും കരിപിടിച്ച മൺപാത്രങ്ങളുടെ സ്ഥാനത്തു മിന്നിത്തിളങ്ങുന്ന ഓട്ടുപാത്രങ്ങളും, കീറിത്തുന്നിയ പഴഞ്ചൻ സാരികൾക്കുപകരം ഒന്നാന്തരം സാരികളും കാണുമ്പോൾ ആ സാധുജനവർഗ്ഗത്തിന്റെ ജീവിതനിലവാരം എത്രമാത്രം ഉയർന്നിരിക്കുന്നു എന്നുള്ളതു പ്രത്യക്ഷമാണ്. അവരുടെ കുട്ടികൾ നല്ല വസ്ത്രങ്ങളും ചിലർ സ്വർണ്ണവും വെള്ളിയും കൊണ്ടുള്ള ആഭരണങ്ങളും ധരിക്കുന്നു. തെരുവുകളിൽ സാധാരണയുണ്ടാകാറുള്ള കലഹങ്ങളും കലാപങ്ങളും ഏറവും കുറഞ്ഞിരിക്കുന്നു. കള്ളുകുടിച്ചശേഷം തങ്ങളുടെ ഭാര്യമാരെ പ്രഹരിക്കുന്ന പതിവ് ഒരു കഴിഞ്ഞകാലകഥയായി മാത്രം അവശേഷിച്ചിരിക്കുന്നു. മദ്രാസ് സംസ്ഥാനത്തു് ഉടനീളം സഞ്ചരിച്ചതിന്റെ ഫലമായി ഞാൻ നേരിട്ടു കണ്ട കാര്യങ്ങളാണു മേലുദ്ധരിച്ചതു്."

മദ്യം മൂലമുള്ള രാജ്യത്തിന്റെ വരുമാനം ഗണനീയമായ ഒന്നാണെന്നു വിശ്വസിച്ചിരുന്ന ഒരാളിന്റെ അഭിപ്രായമാണിതു്. മദ്യനിരോധനം മൂലം രാജ്യത്തിനുണ്ടാകാവുന്ന ക്ഷേമൈശ്വര്യങ്ങളുടെ വ്യാപ്തി എത്രമാത്രമുണ്ടെന്നു തെളിയിക്കുന്നതിനു മദ്യനിരോധനപ്രസ്ഥാനത്തിന്റെ എതിർചേരിയിൽ നിന്നിരുന്ന ഒരാളിന്റെ സാക്ഷ്യം തികച്ചും പര്യാപ്തമാണല്ലോ.

മദ്രാസിലെ പ്രധാനമന്ത്രി ശ്രീ. സി. രാജഗോപാലാചാരി പറയുന്നതിങ്ങനെയാണ്:—"ജനസമുദായത്തിലെ ദരിദ്രവിഭാഗത്തെ ഒരു ദുഷിച്ച പരിചയം ഉളവാക്കുന്നതിനു പര്യാപ്തമായ വിഷദ്രാവകം—മദ്യം—വാങ്ങുന്നതിനു വേണ്ടി ആകർഷിക്കുകയും ഗവണ്മെൻറിന്റെ ചെലവുകൾക്കായി അതിൽനിന്നു സിദ്ധിക്കുന്ന വരുമാനം വിനിയോഗിക്കുകയും ചെയ്യുന്നതു നീചമാണ്, കുടിച്ചു സ്വയം നശിക്കണമെന്നു മനഃപൂർവ്വമാഗ്രഹിക്കുന്ന പണക്കാർക്കു മദ്യം വിൽക്കുന്നതിനുള്ള മാർഗ്ഗങ്ങളുണ്ടായിരുന്നെങ്കിൽ ഞാൻ അതിനു സമ്മതിക്കുമായിരുന്നു. പക്ഷെ അതു സാദ്ധ്യമല്ലല്ലോ. ധനകാര്യവകുപ്പിനേയും

Licence No. 498 Dated 20-8-1946 Reg. M. 5285

# THE CHURCH WEEKLY

പണക്കാരേയും പ്രീണിപ്പിക്കുന്നതിനു വേണ്ടി പാവങ്ങളെ ഞാൻ നശിപ്പിക്കുകയില്ല."

ദീർഘകാലമായി നിലവിലിരിക്കുന്ന വിനാശകരമായ ഒരു വ്യവസ്ഥ വിജയകരമായി നിർമ്മാർജ്ജനം ചെയ്യുക എന്നതു ക്ഷിപ്രസാദ്ധ്യമല്ല. അതെങ്കിലും ധർമ്മവിരുദ്ധമായി പ്രവർത്തിച്ചതുകൊണ്ടു് ഈ സംരംഭം—മദ്യനിരോധനം—പാടേ പരാജയപ്പെട്ടു എന്നു പറയുന്നെങ്കിൽ അതു് അതിശയോക്തിയായിരിക്കുമെന്നത്രേ ശ്രീ. രാജഗോപാലാചാരി പറയുന്നതു്. മദ്യവ്യാപാരത്തിലേർപ്പെട്ടിരുന്നവരോ മദ്യപാനാസക്തരോ എന്തൊക്കെപ്പറഞ്ഞാലും ദരിദ്രവർഗ്ഗത്തിനു ഈ പദ്ധതികൊണ്ടു പ്രയോജനമുണ്ടാകുമെന്നുള്ളതു സംശയരഹിതമായ ഒരു യാഥാർത്ഥ്യമാണെന്നത്രേ അദ്ദേഹം വിശ്വസിക്കുന്നതു്.

മദ്യനിരോധനം വിജയകരമാകയില്ലെന്നു പറയുന്ന വിമർശകരോടു ക്രൈസ്തവസഭയ്ക്കു് ഒരു മറുപടി പറയാനുണ്ടു്. മനുഷ്യന്റെ ധാർമ്മികമായ ജീവിതത്തിന്റെ നിലവാരം ഉയർത്തപ്പെടുമ്പോൾ സ്വയം ലഭിക്കുന്ന പ്രചോദനം കൊണ്ടു മനുഷ്യൻ ചെയ്യുന്ന തീരുമാനത്തെ ഉല്ലംഘിക്കുവാൻ യാതൊരു പ്രലോഭനങ്ങൾക്കും പ്രേരണകൾക്കും ശക്തിയുണ്ടായിരിക്കുകയില്ല. അതുകൊണ്ടു് നിയമം മൂലം മദ്യപാനം നിരോധിച്ചാലുമില്ലെങ്കിലും മനുഷ്യന്റെ ധാർമ്മികമായ നിലവാരം ഉയരുക എന്നുള്ളതാണു് അത്യന്താപേക്ഷിതമായിട്ടുള്ളതു്. ധാർമ്മികമായ ഉൾപ്രേരണ കൊണ്ടു മാത്രമേ ശാശ്വതമായ മദ്യവർജ്ജനമോ അതുപോലെയുള്ള മററു് ഏതെങ്കിലും ഉന്നതജീവിതപ്രമാണമോ നിലനിറുത്തുവാൻ സാധിക്കുകയുള്ളു.

ക്രിസ്തുമുഖാന്തരമുള്ള വീണ്ടുംജനനത്തിന്റെ നവജീവോദയം നമ്മിലുണ്ടാകുമ്പോൾ മാത്രമേ നമ്മിൽ കുടികൊണ്ടിരിക്കുന്ന പൈശാചികശക്തികളെ ഇങ്ങിനിവരാത്തവണ്ണം അടിച്ചോടിക്കുവാനുള്ള കരുത്തു ലഭിക്കുകയുള്ളു. അതുകൊണ്ടു മദ്യവർജ്ജനപ്രസ്ഥാനത്തിനായി പരിശ്രമിക്കുന്നവർ ജനസാമാന്യത്തിന്റെ ധാർമ്മിക ജീവിതത്തെയുയർത്തുക എന്ന ലക്ഷ്യത്തെ മുൻനിറുത്തി പ്രവർത്തിക്കേണ്ടതു് അത്യന്താപേക്ഷിതമാണു്

## പട്ടംകൊട

വാകത്താനം നാലുന്നാക്കൽ കെ. സി. മാത്യൂസ് ശെമ്മാശനും, കോന്നി പുന്നൂരേത്തു പി. കെ. സ്കറിയാ ശെമ്മാശനും 21—6—53-ൽ പുത്തൻകാവു വലിയ പള്ളിയിൽ വച്ചു് ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പൂർണ്ണശെമ്മാശപട്ടം നൽകിയിരിക്കുന്നു. ഡീക്കൻ പി. കെ. സ്കറിയാ സ്ളീബാദാസസമൂഹത്തിൽ ചേർന്നും അടുത്തുതന്നെ മലബാറിലേക്കു പോകുന്നതും ആണു്.

## കൽക്കട്ടാ

ബോംബെയിൽനിന്നു റെവ. ഫാദർ സി. വി. ജോണിനെ കൽക്കട്ടാ ഓർത്തഡോക്സ് സുറിയാനിപ്പള്ളിയിലേക്കും, കൽക്കട്ടായിൽനിന്നും ഫാ: തൈക്കടവിൽ ഗീവറുഗീസ് അച്ചനെ ബാംഗ്ലൂരിലേക്കും സ്ഥലംമാററിയിരിക്കുന്നു.



Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam